** ശ്രീകൃഷ്ണചരിതം മണിപ്രവാളം **

---------------------------------------------------

പതിനൊന്നാം സർഗ്ഗം -(നൃഗമോക്ഷം, ജരാസന്ധവധം)

---------------------------------------------------

തദന്തരേ കാനനകേളി കൌതുകാൽ
പദേപദേ കൃഷ്ണകുമാരരൊക്കവേ
മുദാ നടന്നതശൈലസന്നിധൌ
തദാ മഹാകൂപതടം പ്രപേദിരേ . #1

ഒരോന്തിനെക്കണ്ടിതു , കുണ്ടിൽ വീണ്ടടൻ
കരേററുവാൻ കൌശലഹീനമാകുലം ,
കരേററുവാനും വശമല്ല ബാലകർ --
ക്കനന്തരം കേട്ടെഴുനെള്ളി മാധവൻ . #2

സമുദ്ധരിച്ചാനഥ ദേവകീസുതൻ

സമക്ഷമേ സർവ്വകുമാരസന്നിധൌ
സ്ഥുടം തദാനീം കൃകലാസവിഗ്രഹം
വെടിഞ്ഞുശോഭിച്ചിതു രാജവിഗ്രഹം .            #3

വണങ്ങി നിന്നങ്ങുരചെയ്തു മന്നവൻ
" ഗുണാംബുധേ ! ലോകപതേ ! നമോസ്തുതേ
നൃഗാഖ്യനാം ക്ഷത്രിയനേഷ ഞാൻ പുരാ
യുഗാന്തരേ , കേട്ടരുൾകെൻെറ കില്ബിഷം ."   #4

" വിളങ്ങുമാറമ്പൊടു കൊമ്പുരണ്ടുമ --
ക്കുളമ്പുനാലും കനകേന കെട്ടി ഞാൻ
പശുക്കളെപ്പൂർവ്വമസംഖ്യ മേകിനേൻ
വിശുദ്ധ വിപ്രപ്രവരക്കുനേകധാ "               #5

" പടുത്വമേറുന്നൊരു ഭൂസുരന്നു ഞാൻ
കൊടുത്ത ഗോവൊന്നിഹ വന്നുകൂടിനാൾ
ഉടൻഗ്രഹിക്കാതതിനെപ്പിടിച്ചഹോ !

കൊടുത്തുപോയ് പിന്നൊരു ഭൂസുരന്നു ഞാൻ ."   #6

" തദന്തരേ ഗോവുടയോരു ഭൂസുരൻ
മദന്തികേ വന്നുരചെയ്തു കോപവാൻ
ഇതെന്തടോ ദത്തപരിഗ്രഹാഗ്രഹം
കൃതംത്വയാ , നന്നിതു നന്നുദുർമ്മതേ ?"   #7

" കനക്കവേ ലുബ്ധനതായ ഭൂപതേ !
നിനക്കു ദാനത്തിനു ദീനമില്ലെടോ !
പശുക്കളോ വല്ലതുമൊന്നു കൊണ്ടു നീ
പലർക്കു നൽകിപ്പരലോകമീഹസേ ."   #8

" അനന്തരം ഞാനുരചെയ്തു സാദരം
ധനം തരാം , ധേനുസഹസ്രവും തരാം
എനിക്കു ബന്ധം ഗ്രഹിയായ്കകൊണ്ടിദം
ജനിച്ചു ഹേഭൂസുര !, കൈതൊഴുന്നു ഞാൻ ".   #9

" ഇതൊന്നുമെന്നോടുരചെയ്ക വേണ്ട നീ
ഹിതം നമുക്കുള്ളതു മാത്രമേകിനാൽ "
ഇതിക്രുധാമാമുര ചെയ്തുഭൂസുരൻ
തതോഽഹമന്യ ദ്വിജനോടു ചൊല്ലിനേൻ . #10

" ഇതിന്നു പകരം ലക്ഷം പശുത്തരാ --
മിതിങ്ങു തന്നാലുമേടോ മഹീസുര !"
" ഇതിന്നുവേണ്ടിപ്പകരം തരേണ്ട നീ,--
യിതെൻെറ ഗോ" വെന്നവനും മഹാശഠൻ #11

" വിഷണ്ണനായി സ്ഥിതിചെയ്തു തത്രഞാൻ
വിഷം കണക്കെക്കെടുകോപി ഭൂസുരൻ
ശപിച്ചു മൽഗോവിനെ മറെറാരുത്തനായ്
കൊടുത്തനീയും കൃകലാസമായ് വരും ." #12

" കഴിഞ്ഞ പൊട്ടക്കിണററിന്നകത്തു നീ
പതിച്ചുപോകെ" ന്നരുൾചെയ്തു ഭൂസുരൻ

ഗമിച്ച ഞാനും പുനരോത്തുരുപനായ്
പതിച്ച കൂപത്തിലിതിങ്ങനേ കഥ ". #13

" മമാധുനാ ത്വൽക്കരപത്മസംഗമാൽ
പ്രമാർജ്ജിതം പാതകമിന്ദിരാപതേ !
നമോസ്തുതേ ദേവ! ദയാപയോനിധേ !
നമോസ്തുതേ നാഥ! നമോ നമോസ്തു തേ ." #14

ഇതിസ്തുതിക്കും നൃപനോടു മാധവൻ
സ്മിതാർദ്രമൂചേ "ശുഭമസ്തു ഭൂപ! തേ
ഗമിക്ക നീ സാമ്പ്രത മാത്മമന്ദിരേ
സമൃദ്ധിസമ്പത്തു ഭവിക്കുമാശു തേ." #15

നമിച്ചു ഭൂയോപി ഗമിച്ചു മന്നവൻ
ഗമിച്ചു ഗോവിന്ദനുമാത്മമന്ദിരം
അശേഷവൃഷ്ണ്യന്ധകയാദവാദികാ --
നശേഷ ലോകാധിപനേവമൂചിവാൻ . #16

" നൃഗൻെറ ശാപത്തിനു ഹേതു കേട്ടിതോ,
ജഗത്തിലീ ബ്രാഹ്മണരേകദൈവതം
അടക്കൊലാ ബ്രാഹ്മണവിത്തമേവനും
മുടക്കൊലാ ബ്രാഹ്മണകർമ്മമൊന്നുമേ ." #17

" മഹീതലേ ബ്രാഹ്മണ ഭക്തിയുള്ളവൻ
മഹാനുഭാവൻ മനുജൻ മമ പ്രിയൻ
മമ പ്രസാദത്തിനു വാഞ്ഛയുള്ളവൻ
മഹീസുരപ്രീതി വരുത്തിയാൽ മതി ." #18

" അവർക്കു നൽകുന്നതെനിക്കതിപ്രിയം
ശിവാദിമൂർത്തിത്രയമായതന്തണർ
അവർക്കു ചെന്നപ്രിയമാചരിച്ചവൻ
ജവേന വീഴും നരകാന്തഗഹ്വരേ ." #19

" ഗുരുത്വമേറുന്ന മഹാമഹീസുരൻ

വരുന്ന നേരത്തെഴുന്നേററു നില്ക്കയും
വരിച്ചു പൂജിച്ചു വണങ്ങി വാഴ്ക്കയും
ഹരിക്കുമീശന്നു മജന്നുമർച്ചനം ." #20

മുകുന്ദനിത്ഥം പരമാർത്ഥവാക്കുകൊ --
ണ്ടകണ്ഠഭക്തിപ്രവണത്വമേകിനാൻ
തദാഗമിച്ചു ബലഭദ്രരാമനും
മുദാന്വിതോ ഗോകുലവാടമേകദാ . #21

കളിച്ചു ഗോപീജനവാസമന്ദിരേ
കളിന്ദജാതീരവനേഗമിച്ചുടൻ
വിളിച്ചനേരത്തു വരാഞ്ഞു സൂർയ്യജാ--
മദംശമിപ്പിച്ചു സുഖിച്ചു മേവിനാൻ . #22

അനന്തരം പൌണ്ഡ്രകവാസുദേവനാ --
ലനന്തഗേഹത്തിലയച്ച ദൂതനും
മുരാരിയെച്ചെന്നു വണങ്ങി നിന്നുടൻ

നിരാകുലം വാചക മേവമൂചിനാൻ .                    #23

" പരാക്രമീ പൌണ്ഡ്രക  വാസുദേവനാ --
ണൊരർത്ഥമിത്ഥം  പറവാനയച്ചു മാം
"ധരിക്ക നീ കേശവ ! വാസുദേവനെ --
ന്നൊരുത്തനിന്നുള്ള സമർത്ഥനേഷ ഞാൻ" .    #24

" കരത്തിലുണ്ടിന്നിഹ ശംഖചക്രവും
കരുത്തുചേരുന്ന ഗദാസരോജവും.
ഉരസ്ഥലേ കൌസ്തുഭവന്യമാലയും
തരത്തിൽ വേണ്ടുന്നതശേഷമുണ്ടുമേ ."          #25

" 'അഹം ജഗന്നാഥ' നിതി ഭ്രമിച്ചു നീ --
യഹങ്കരിക്കേണ്ട, ഗമിച്ചു കൊൾകനീ
ഇതൊക്കെ വന്നിങ്ങുരചെയ്വതിന്നുടൻ
ഹിതോപദേശം പറയുന്ന പൌണ്ഡ്രകൻ ."          #26

വിസൃജ്യ തം ദൂതനെ വീതസംശയം
വിസ്തൃത്വര ക്രോധഭരേണ മാധവൻ
യദുപ്രവീരോത്ഭട സേനയാ സമം
തദാ ജവാൽ പൌണ്ഡ്രകവാസമാപ്തവാൻ .  #27

മഹാജളൻ പൌണ്ഡ്രകവാസുദേവന --
ങഹോ വസിച്ചാൻ മധുവൈരിവേഷവാൻ
അണിഞ്ഞിരിക്കുന്നവനക്കണെക്കിനേ
ഫണീന്ദ്രതല്പം പണിചെയ്തുമെല്ലവേ .  #28

കരദ്വയം ദാരുമയം ധരിച്ചുകൊ --
ണ്ടുരുപ്രകാശം മണികൊണ്ടു കൌസ്തുഭം .
ഒരുത്തിയപ്പുമകൾ മറെറാരുത്തിയെ --
ദ്ധരിത്രിയാക്കീട്ടിരുഭാഗമങ്ങനെ .  #29

വെളുക്കനെശ്ശംഖ്യമിരുമ്പുചക്രവും
വിളങ്ങുമാകൃത്രിമകുണ്ഡലങ്ങളും

ഇതൊക്കവേ കണ്ടു സരോഷമച്യുതൻ
വധിപ്പതിന്നാശ്ശു സമീപമാപ്തവാൻ . #30

മരക്കരം തന്നിലിരുന്നചക്രവും
ധരിച്ചടുത്തീടിന പൌണ്ഡ്രകാധമം
സുദർശനംകൊണ്ടു വധിച്ച മാധവൻ
തദീയസൈന്യം ച വിനഷ്ടമാക്കിനാൻ . #31

തദീയമിത്രം കില കാശി ഭൂപനെ --
ത്തദാലയം പ്രാപ്യ ഹനിച്ച തൽക്ഷണം
മുദാ നിജദ്വാരവതീ നികേതനം
തദാ സദാനന്ദമയൻ പ്രപന്നവാൻ . #32

തദന്തരേ കാശിനരേന്ദ്രനന്ദനൻ
സുദക്ഷിണൻ താത വിനാശദു:ഖിതൻ
ഗിരീശനെച്ചെന്നു തപസ്സുചെയ്തുടൻ
കരാളയാം കൃത്യലഭിച്ചിതേകതാ . #33

മുരാരിഗേഹത്തിലണഞ്ഞു കൃത്യയും
ദുരാത്തവേതാളകഭൃതവൃന്ദവും
മുരാരിതാൻ ചൂതുപൊരും ദശാന്തരേ
നിരാകുലം ചക്രമയച്ചു തൽക്ഷണം . #34

സുദർശനം ചെന്നു ജവേന കൃത്യയെ --
ദഹിച്ചു, പായിച്ചിതു ഭൃതവൃന്ദവും
സുദക്ഷിണം കാശിപുരം ച ചുട്ടെരി --
ച്ചുദാരമിന്ദ്രാനുജപാർശ്വമാഗതം . #35

ചിരേണ ഗോപീസഹിതൻ ഹലായുധൻ
പുരേ സമാഗമ്യ രമിക്കുമന്തരേ
പുരം പ്രപേദേ നരകസ്യ ബന്ധുവാം
വിരോധശാലീ വിവിദപ്ലവംഗമൻ . #36

സമുദ്രതോയത്തിലിറങ്ങിനിന്നുടൻ

സമന്തതോ വാരി ചൊരിഞ്ഞു വാനരൻ
പുരങ്ങളും നല്ല മരങ്ങളും തദാ
പുഴക്കിവീഴിച്ചു മൂടിച്ചു ഭൂതലം . #37

ഗൃഹങ്ങളിൽപ്പുക്കു ഗൃഹസ്ഥരെത്തദാ
പിടിച്ചുകൊന്നാശു കടിച്ചുതിന്നുടൻ
മഹാഗ്രഹാരം ബത കൊള്ളിവെച്ചു കൊ --
ണ്ടഹോ ശഠൻ ദ്വാരവതീമുപേതവാൻ . #38

നതാംഗിമാരോടൊരുമിച്ചു കാനനേ
കൃതാർത്ഥചേതാമധുപാനലീലയാ
കളിച്ചുവാണു ബലഭദ്രനെന്നറി --
ഞ്ഞൊളിച്ചു ചെന്നു വിവിദൻ മഹാബലൻ . #39

വിളിച്ചു മെല്ലെക്കളവാണിമാർക്കു പ --
ല്ലിളിച്ചു കാട്ടിത്തരുശൃംഗമേറിനാൻ
അടുത്തുചെന്നമ്പൊടു മദ്യകുംഭമ --

ങ്ങെടുത്തു സേവിച്ചു മദിച്ചുമേവിനാൻ .      #40

വലീമുഖൻതന്നുടെ വമ്പുകൊണ്ടഹോ
വിലാസിനിനാം  വിവശത്വസംഭ്രമം
വിലോകനം ചെയ്തു വിവൃദ്ധകോപനാം
ഹലായുധൻ തൻമുസലം ഗൃഹീതവാൻ .      #41

" അടുത്തുവാ കീശപശോ ! വിനാശമി --
ന്നടുത്തതേ ചാപലകർമ്മകാരണാൽ
തടുത്തുകൊൾ" കെന്നരുൾചെയ്തു തൽക്ഷണം
കൊടുത്തു തന്മസ്തകസീമ്നി താഡനം .      #42

തുടങ്ങി യുദ്ധം  ബലനും പ്ലവംഗവും
നടുങ്ങി ഭൂമണ്ഡലമദ്രിജാലവും
അടിച്ചുമോടിച്ചുമിടിച്ചുമൂഴിയിൽ
പ്പിടിച്ചുവീഴിച്ചുമിഴച്ചുമീവിധം .      #43

ഹലായുധൻ തൻെറ വെളുത്ത വിഗ്രഹം
വലീമുഖാംഗക്ഷതജം തെറിക്കയാൽ
സ്ഫുരൽ പ്രഭാതാർക്കമരീചിലിപ്തമാം
ശരൽഘനംപോലെ വിളങ്ങിസംഗരേ . #44

ഘനത്വമേറും മുസലേന നിഷ്ഠൂരം
ഹനിച്ചുസീരീ കൊലചെയ്തുവാനരം
ജനിച്ചസംരംഭമടക്കി മെല്ലവേ
തനിച്ച മോദേന രമിച്ചുമേവിനാൻ . #45

അനന്തരം ജാംബവതീകുമാരകൻ
മനസ്വി സാംബൻ കുരുരാജകന്യകാം
സ്വയംവരേ ചെന്നുഹരിച്ചു, തൽക്ഷണം
സുയോധനൻ ചെന്നു പിടിച്ചുകെട്ടിനാൻ . #46

അതങ്ങുകേട്ടാഗതനാം ഹലായുധൻ
ഹിതം പറഞ്ഞു, നിരസിച്ചു കൌരവൻ

കലർന്നുകോപം ബത ഹസ്തിനാപുരം
ബലൻ ഹലംകൊണ്ടു കുലുക്കിമെല്ലവേ .            #47

പറിച്ചു വേഗേന സുരാപഗാജലേ
മറിപ്പതിന്നാശു തുടങ്ങുമന്തരേ
വിറച്ചു ദുർയ്യോധനവൃന്ദമൊക്കവേ
വിരഞ്ഞു തൽപാദയുഗേ വണങ്ങിനാർ .            #48

മുദാ ച സാംബന്നഥ ലക്ഷണാഖ്യയാം
നിജാത്മജാമാശുകൊടുത്തു കൌരവൻ
പ്രസന്നനായമ്പൊടു രോഹിണീസുതൻ
പ്രഗൃഹ്യപുത്രം നിജഗേഹമാപ്തവാൻ .            #49

കദാപി സൂർയ്യഗ്രഹണേ യദൂത്തമൻ
സദാരനായിട്ടു സമന്തപഞ്ചകേ
ഹിരണ്വതീ തീർത്ഥജലേ കുളിച്ചുടൻ
ഹിരണ്യദാനം ബഹു ചെയ്തിദാരാൽ .            #50

തദന്തരേ പാണ്ഡുതനൂജരൈവരും
തദന്തികേ വന്നിതു യാജ്ഞസേനിയും
ഹൃദന്തരേ കൌതുകഭാര ഗൌരവാ --
ലുദന്തമോരോന്നുരചെയ്തു മേവിനാർ . #51

കദാപി പാഞ്ചാലി പറഞ്ഞറിഞ്ഞുപോ --
ലുദാരതത്ത്വം മധുവൈരീപത്നിമാർ
മുദാകുറഞ്ഞൊന്നു വസിച്ചു മാധവൻ
തദാലയം പുക്കിതു വല്ലഭായുതൻ . #53

മുകുന്ദനമ്പാടിയിലങ്ങു ചെന്നുതാ --
നകണ്ടുഗോപീ ജനകേളിലാളിതൻ
വസിച്ചു മാസത്രിതയം യഥാസുഖം
രസിച്ചഥ ദ്വാരവതീമുപേയിവാൻ . #53

തതോ ജരാസന്ധനരാധിനാഥനാ --

ലതീവ ബന്ധിച്ചുഴലുന്ന ഭൂപരാൽ
നിയുക്തനാം ദൂതനമേക വാസരേ
വിമുക്തനാം നാരദനും സമായയൌ . #54

പറഞ്ഞു ദൂതൻ നൃപസംഘ സങ്കടം
പറഞ്ഞു കുന്തീസുത വ്ഞ്ഛരിത:മുനി
അറിഞ്ഞു രണ്ടും ബത ദേവകീസുതൻ
പറഞ്ഞു " രണ്ടും ബത ഹേയമല്ലിത് ". #55

" ഹിതം ജരാസന്ധവധം നമുക്കഹോ
ഹിതം പൃഥാനന്ദന രാജസൂയവും ,
ഇതാശു രണ്ടും കരണീയമാകയാ --
ലിതൊന്നിനാൽ മററതു കൂടവേ വരും ". #56

" അതിന്നു ധർമ്മാത്മജ യാഗരക്ഷണേ
കൃതേ ജരാസന്ധ വധം ച സാധയേ "
ഇതി ദ്രുതം നിശ്ചിത ചിത്തനച്യുതൻ

യുധിഷ്ഠിരൻ തന്നുടെ മന്ദിരം യയൌ .                #57

പുരന്ദരപ്രസ്ഥപുരത്തിലെത്തിനാൻ
മുരാരിദേവൻ നിജദാരസംയുതൻ
തതോഥ താനും ബത ഭീമസേനനും
സിതാശ്വനും മൂവരുമേക ചേതസാ .                #58

ദ്വിജേന്ദ്രവേഷേണ ഗമിച്ചു മാഗധം
നികേതനം , യുദ്ധമിരന്നു മൂവരും
ക്ഷണം ജരാസന്ധനുമാശു ഭീമനും
രണം തുടങ്ങീ ഗദയാ ഭയങ്കരം .                #59

ഉപേന്ദ്രലീലാകപടോപദിഷ്ടമാ --
മുപായ ലാഭേന സമീരണാത്മജൻ
രണേജരാസന്ധനുടേ കളേബരം
ക്ഷണേന കീറിഗ്ഗതജീവമാക്കിനാൻ .                #60

കാരാഗൃഹത്തിലുഴലും നൃപസംഘമെല്ലാം
പാരാതെ ബന്ധനമഴിച്ചു പറഞ്ഞയച്ചു .
തൽപുത്രനായ സഹദേവന്ന നൽകിരാജ്യം
കെല്പോടുപോന്നു പുരുഷോത്തമനാത്തമോദം .   #61

രാജാധിരാജവരനമ്പൊടു രാജസൂയം
രാജൽപ്രതാപഗുണമാശു തുടർന്നനേരം
രാജീവലോചനമനേകമഹാസഭായാം
പൂജിച്ചു ധർമ്മരതനാകിയ ധർമ്മജന്മാ .   #62

" ഭൂപാലജാലമിഹ നോക്കിയിരിക്കവേതാൻ
ഗോപാലനോ സമുചിതം വിധിനാഗ്ര്യപൂജ ?"
ഇത്ഥം ദൂഷിച്ചു ശിശുപാലനടുത്ത നേരം
യുദ്ധം തുടർന്നിതു ധനഞ്ജയനാത്ത കോപം .   #63

ചക്രായുധൻ ഝടിതി രോഷ കഷായിതാക്ഷൻ
ചക്രേണ ചേദിപതി കണ്ഠതലം മുറിച്ചു .

ജന്മത്രയം ബത കഴിച്ചു ജയൻ തദാനീം
ചെമ്മേ സനാതന ജനാർദ്ദനനോടു ചേർന്നു .          #64

രാജരാജനഥ ധർമ്മ തനൂജൻ
രാജസൂയമഖമമ്പൊടു കൃത്വാ
രാജമാനമയനിർമ്മിതമാകും
രാജമണ്ഡപമുപേത്യ വസിച്ചാൻ .          #65

കോമളാകൃതി ജഗൽപതി താനും
ഭീമപാർത്ഥനകുലാദികളെല്ലാം
യാജ്ഞസേനിയുമനേകമനേകം
പ്രാജ്ഞവൃന്ദവുമിയന്ന സഭായാം          #66

ജലസ്ഥലഭ്രാന്തി വരുന്ന ദിക്കിൽ
ജലത്വമേറുന്ന സുയോധനൻ താൻ
ഞളിഞ്ഞു വന്നാനവനീർഷ്യയോടെ
ജലത്തിൽ വീണങ്ങു രുഷാ ഗമിച്ചാൻ .          #67

അക്കാലം സാല്വഭൂപൻ പുരരിപുഭജനം
ചെയ്തു സൌഭം വിമാനം
ലബ്ധ്വാ യുദ്ധായ ചെന്നാൻ മധുരിപുനഗരേ
ഭൂരിസൈന്യങ്ങളോടെ
പ്രദ്യുമ്നൻ താനടുത്തമ്പൊടു പടനടുവിൽ
ക്കൊന്നു തന്മന്ത്രിരാജം
യുദ്ധം സാല്വേന ചെയ്താനിരുപതു ദിവസം
സപ്ത ഭൂയോ ദിനാനി . #68

കാലേസ്മിൻ നീലവാസസ്സഹിതനഹിതമാ --
തംഗസംഹാരസിംഹോ
ലീലാഗോപാലരൂപീ മുരരിപു തരസാ
വന്നു യുദ്ധം തുടങ്ങീ
ഭിത്ത്വാ സൌഭംവിമാനം ജലനിധിയിലെറി --
ഞ്ഞാശു ചക്രേണ ചക്രീ
ഹത്വാ സാല്വക്ഷിതീശം തദനു തദനുഗം

സൈന്യവും ജന്യഭ്രമൌ .　　　　　　　　　　#69

നിൽക്കുന്നേരത്തടുത്താനതിപരുഷരുഷാ --
　　ക്രാന്തനാം ദന്തവക്ത്രൻ
വിക്രാന്ത്യാ തംച പഞ്ചാനനമിവഗയോ
　　കൊന്നുടൻ നന്ദജന്മാ
ക്ഷിപ്രം ജന്മത്രയാന്തേ വിജയമപിനിജം
　　ധാമ നീത്വാ തദാനീം
വിപ്രാദീൻ പാലയിത്വാ സുഖമിഹനഗരേ
　　മേവിനാൻ ദേവദേവൻ .　　　　　　　　　　#70

കൃഷ്ണാകേശാംബരാകർഷണ വിഷമദശാ --
　　ബാന്ധവൻ സിന്ധുശായീ
കൃഷ്ണൻ വൃഷ്ണി പ്രവീരൻ പുനരപിച പതി --
　　മ്മൂന്നു വർഷാവസാനേ
ദൂതോ ഭൂത്വാ കുരൂണാം പുരി കുരുസുതനോ --
　　ടുക്തയുക്തി പ്രസംഗാൽ

ജാതക്രോധം ധരിച്ചാനരി ഭടപടലീ --
നശ്വരം വിശ്വരൂപം . #71

ഘോരേ ഭാരതസംഗരേ വിജയനാം
വീരൻെറ തേരിൽസ്സദാ
ചാരുത്വം കലരുന്ന സാരഥി പദം
കൈക്കൊണ്ടു ചക്രായുധൻ
ഭീഷ്മദ്രോണകൃപാദികൾക്കു നിതരാം
മോക്ഷം കൊടുത്തീടിനാൻ
ഭീമാരാതി വിനാശനേന ധരണീ --
ഭാരം ചുരുക്കീടിനാൻ . #72

യുദ്ധരംഭേ പുറപ്പെട്ടിതു മുസലധരൻ
തീർത്ഥസേവാർത്ഥമപ്പോൾ
ഗത്വാ തൽ നൈമിശാഖ്യം വനമൃഷികളുടേ
വന്ദനം ചെയ്തു ഭക്ത്യാ
കണ്ടപ്പോളങ്ങനത്ഥായിനമധികരുഷാ

സൂതനെക്കൊന്നുവേഗാ --
ലുണ്ടായിതാർത്താർദ്രഭാവം പുനരപിച തദീ --
യാത്മജം സൂതനാക്കി . #73

നിത്യംവന്നു മഖംമുടക്കിന മഹാ
ദുഷ്ടാശയം നിഷ്ഠൂരം
ഹത്വാ പർവ്വണി വൽക്കലാസുരവരം
യാഗം പുന: പാലയൻ
കാവേരീം ച സരസ്വതീം ച യമുനാം
ഗംഗാം ച ഗോദാവരീം
സേവിച്ചമ്പൊട്ടു പുണ്യവാനഥ കുരു --
ക്ഷേത്രം നിജം പ്രാപ്തവാൻ . #74

തൽക്കാലം ഭീമദുർയ്യോധനഘനസമരം
കണ്ടഹോ രണ്ടുപേർക്കും
ചൊൽക്കീഴില്ലെന്നുറച്ചമ്പൊടു സപദിയയൌ
ദ്വാരകാം സീരപാണി:

യുദ്ധേ തസ്മിൻ സമാപ്തേ ഗുരുതരപരുഷ --
ദ്രോണപുത്രാസ്ത്രവഹ്നി --
പ്രദ്ധ്വംസത്തിന്നു ഭക്തപ്രിയനഥ ഭഗവാ --
നുത്തരാഗർഭമാപൽ . #75

ശുദ്ധബ്രഹ്മം പ്രവേശിച്ചിതു ബതമതിമാ --
നാശു ഗംഗാതനൂജൻ
സിദ്ധാന്തം ഹന്തസാധിച്ചിതു സകലമലം
ധർമ്മവാൻ ധർമ്മജന്മാ
സാധിപ്പിച്ചു മുകുന്ദൻ പുനരവനമുദാ
തത്ര മൂന്നശ്വമേധം
സാധുശ്രീദ്വാരകായാംപുരി പരമസുഖം
മേവിനാൻ കേവലാത്മാ . #76

** പതിനൊന്നാം സർഗ്ഗം സമാപ്തം **

---------------------------------------------